# ചെറുപുഷ്പഹാരം




ഗ്രന്ഥകർത്താ:

പണ്ഡിതർ

മേലങ്ങത്ത് അച്യുതമേനോൻ

സാഹിത്യനിലയം പ്രസിദ്ധീകരണം

പകർപ്പവകാശം
സാഹിത്യനിലയത്തിന്.

മൂന്നാം പതിപ്പ്
1954




മുദ്രണം:
സാഹിത്യനിലയം പ്രസ്സ്

വില 12 അണ.

SAHITHYA NILAYAM PUBLISHING HOUSE,
KALOOR - ERNAKULAM

## സമർപ്പണം

മദ്രാസ് സർവ്വകലാശാലക്കാർ 1944—ലെ ഇന്റർമീഡിയററു പരീക്ഷയ്ക്കു് "ചെറുപുഷ്പഹാരം" ഒരു പാഠ്യപുസ്തകമായി സ്വീകരിച്ചിരുന്നു. അതിന്നഞ്ചുകൊല്ലംമുമ്പു്, 1929_ലാണു്, ഞാൻ ഇതിന്റെ ആദ്യപതിപ്പു് പ്രസിദ്ധപ്പെടുത്തിയതു്. സാഹിത്യഗുണമുള്ള കുറേ ഖണ്ഡകാവ്യങ്ങൾ പ്രചരിപ്പിക്കണമെന്നാഗ്രഹിച്ചു്, എന്റെ നിർദ്ദേശത്തിലും കൈച്ചിലവിലും പണ്ഡിതർ മേലങ്ങത്തു് അച്യുതമേനോൻ അവർകളെക്കൊണ്ടെഴുതിച്ച പദ്യകൃതികളിൽ ആദ്യത്തേതാണു് ഇപ്പുസ്തകം. 'കട്ടിവള്ളത്തോതാം' എന്ന ചെറുപ്പത്തിൽത്തന്നെ പേരെടുത്ത ശ്രീ. മേലങ്ങന്റെ കൃതികളുടെ രചനാചാതുര്യവും അതിന്റെ സൗന്ദര്യവും ഈ കാവ്യത്തിലൂടനീളം തെളിഞ്ഞുകാണാം. അർത്ഥബോധത്തോടുകൂടി ഈ കവിത വായിച്ചു രസിക്കുവാൻ വിദ്യാർത്ഥികൾക്കുംമററും സാഹായ്യമാകുന്നതിന്നുവേണ്ടി ഒരു ടിപ്പണി എഴുതിച്ചേർത്തിട്ടുമുണ്ടു്.

ഇപ്പുസ്തകത്തിന്റെ ഒന്നാം പതിപ്പു് പുറപ്പെട്ടപ്പോൾ പല സാഹിത്യനായകന്മാരും എഴുതിയിരുന്ന അഭിപ്രായങ്ങളിൽ ഒരെണ്ണം—സ്വർഗ്ഗസ്ഥനായ കവിതിലകൻ ശ്രീ. പി. ശങ്കരൻ നമ്പ്യാർ അവർകൾ എഴുതിയിരുന്ന അനുമോദനം—ഞാൻ അ

ന്യത്ര ഉദ്ധരിക്കുകയും, കാവ്യകലാമർമ്മജ്ഞനും നിർമ്മലമനസ്കനുമായിരുന്ന ആ സാഹിത്യാചാര്യന്റെ പാവനസ്മരണയ്ക്കായി 'ചെറുപുഷ്പഹാര'ത്തിന്റെ ഈ പുതിയ പതിപ്പിനെ സ്നേഹപൂർവ്വം നേരുകയും ചെയ്തുകൊള്ളുന്നു. സാഹിത്യനിലയം പ്രസിദ്ധീകരണങ്ങളുടെ പേരിൽ സ്വർഗ്ഗപുരുഷൻ സദാ പ്രദർശിപ്പിച്ചു പോന്നിരുന്ന അത്യാദരമായ സൗമനസ്യം ഈയുള്ളവർക്ക് ഒരിക്കലും വിസ്മരിക്കാൻ സാധിക്കുന്നതല്ല. സഹൃദയാഗ്രേസരനായിരുന്ന ആ പണ്ഡിതവരേണ്യന്റെ നിത്യശാന്തിയ്ക്കായി, 'സാഹിത്യനിലയം' ഭക്ത്യാദരപുരസ്സരം സമർപ്പിക്കുന്ന ഒരു പ്രാർത്ഥനോപഹാരമായിരിക്കട്ടെ, ഈ 'ചെറുപുഷ്പഹാരം'!

സാഹിത്യനിലയം
കലൂർ
എറണാകുളം

കെ. എ. ചേറിയ

# ആസ്വാദനം

"സത്യനാളം' പത്രാധിപർ ശ്രീമാൻ കെ. എ. പോൾ അവർകൾ പ്രസിദ്ധീകരിച്ചിട്ടുള്ള 'ചെറുപുഷ്പഹാരം' ആശയപരിശുദ്ധികൊണ്ടും രീതിമാധുര്യംകൊണ്ടും അനുവാചകഹൃദയങ്ങളെ ആവർജ്ജിക്കുവാനും അതേസമയംതന്നെ അവയിലെ മാലിന്യങ്ങളെ മാർജ്ജനംചെയ്തു കളയുവാനും പര്യാപ്തമായിട്ടുള്ള ഒരുത്തമ ഖണ്ഡകാവ്യമാകുന്നു. ഭിന്നവൃത്തങ്ങളിലായി ഒരുനൂറിൽപരം ശ്ലോകങ്ങളടങ്ങിയ ഈ ചെറുകൃതിയിൽ വൈവിധ്യവും വൈചിത്ര്യവും ധാരാളമുണ്ട്. വാസനാഭാസുരമായ ഇതിലെ കവിതാസരണിയിൽ ലീനചിത്തരായിത്തീരുന്ന സഹൃദയന്മാർ സാത്ത്വീയമായ ഒരു അശ്രുവിലേക്കാണു നയിക്കപ്പെടുകയെന്നതു് ഇതിന്റെ ഒരു പ്രത്യേക വൈശിഷ്ട്യമത്രേ. കാവ്യകാരന്റെ ശ്ലാഘ്യഗുണം വിശിഷ്യ അഭിനന്ദനീയമായിരിക്കുന്നു."

പി. ശങ്കരൻ നമ്പ്യാർ എം. എ.

# ചെറുപുഷ്പഹാരം

---

## I

അഖണ്ഡസത്യശ്രുതിയാൻസാക്ഷാൽ
സ്നേഹത്തിനെപ്പല്ലവിയായ്‌മുഴക്കി
സർവ്വേശസന്ദേശസുഭക്തിപാടി
ശ്രീയേശുദേവൻ വിജയിപ്പുമേന്മേൽ.

## 2

പിറന്നപുൽക്കൂട്ടിലമർന്നുകൊണ്ടു
നരാർജ്ജിതം പാപമനുസ്മരിക്കെ,
ആ യേശുവിൻ പിഞ്ചുകതാരിലെത്ര
ഉദപ്പു ചൂടേറ ഉടിച്ചതില്ല?

## 3

ഉജ്ജ്വലമാം താരകമൊന്നുദിച്ചു
വിളംബരംചെയ്തു തദീയജന്മം:
എന്നാലതന്നത്തെ മനുഷ്യരുള്ള
മനസ്സുമഞ്ഞിൽബത! മാഞ്ഞുപോയി!

4

തന്നിൽത്തിളങ്ങും നിധികണ്ടെടുക്കാ-
നാശക്തമായ് പാഞ്ഞു തദന്ധലോകം!
ഇരുട്ടിലാവെട്ടമുദിച്ചുനിന്നി-
ട്ടിരുട്ടറിഞ്ഞില്ലതിനെത്തമാന്നീം!

5

എന്നാലുമപ്പൈതൽ പൊഴിച്ചനവ്യ-
സ്തോതവ്യദിവ്യദ്യുതികന്ദളങ്ങൾ
അപേതാർഗ്ഗത്തായ ജഗത്തിനുള്ള
ഏത്താരിനോററി വിലസദ്ദീകാസം!

6

ആ വിശ്വയന്ത്രത്തെ നയിച്ചുമുന്നോ-
ട്ടിതേവരെപ്പോന്നിതു കാലചക്രം:
ഇതെന്നുമിമ്മാതിരിതന്നെ—പക്ഷേ
വൃദ്ധാവിലായ് സ്നേഹരണം പലക്കം.

7

ആ യേശുവിൻ തൃക്കനിവേററദിവ്യ-
പ്രസാദധാരാർദ്രവിലേപമെന്നി
സ്നേഹാഹവത്തിൽച്ചിലരിജ്ജഗത്തിൽ
ജ്വാലുയർത്തി ജയവൈജയന്തി.

8

ആ സ്നേഹിസൈന്യത്തെയവൻവിളിച്ചു
നിരത്തിനിർത്തുന്ന ഭിക്ഷുവായി:
കിന്നന്നുണ്ടായതിലങ്ങൊരത്ഭുത-
താരം മനോജ്ഞം "ചെറുപുഷ്പ"സംജ്ഞം.

9

സുഗന്ധിയാമച്ചെറുപൂവിനുള്ള
മാധുര്യവും മഞ്ജുതയും മഹത്ത്വും
സ്വകീയ മാർഗ്ഗീയ സുഗീയമാന-
ഗ്ഗുണങ്ങളായ്ത്തന്നെ ത്രിലോകം ചമഞ്ഞു.

10

കുന്നില്ല കണ്ടില്ല കുഴപ്പമില്ല
കല്ലില്ല മുള്ളില്ല കടുപ്പമില്ല
സ്വർഗ്ഗത്തിലെത്താനവളിട്ടമാർഗ്ഗം
സുഗമ്യവും രമ്യവുമായ് ജയിപ്പൂ.

11

വിശുദ്ധമാം ശൈശവ, മീശലറ
വിശ്വാസ,മുറ്റംതിങ്ങിയ കീഴടക്കം—
ഇമ്മൂന്നിനാൽ താനവളും തീർത്ത നാക-
പുരിയ്ക്കു നമ്മൾക്കു കുറുക്കുമാർഗ്ഗം.

12

മന്നിങ്കലെന്തുണ്ടൊരു പൈതലിന്റെ
മനസ്സിനൊക്കാം മഹനീയമായി?
അതിന്റെ മുമ്പിൽപ്പനിനീർപ്രസൂന-
സുഗന്ധവും മാധുരി താഴ്ന്നതല്ലോ?

13

അപങ്കിലസ്നേഹമയൂഖമേറ്റു
വിരിഞ്ഞതെക്കോരകമാനസാന്തം
പുലർച്ചയിൽ പൊന്നിളവെയ്‌ലുകണ്ട
തണ്ടാരുപോൽ കണ്ണു കവർന്നിടുന്നു.

14

വിശുദ്ധതാമപ്പൂണമായ് ലസിപ്പൂ
വിലാസലോലം ശിശുവിൻ കപോലം;
അമന്ദരംഗം സതതം ജയിപ്പൂ
സ്വർഗ്ഗീയസംഗീത തരംഗസംഗം.

15

മനഃസ്ഥിതിക്കുന്നതമാർന്ന കൊച്ചു-
പൈതങ്ങളായ് തീരുക നമ്മളെല്ലാം;
എന്നേ നിനയ്ക്കുംപടി സിദ്ധമാവൂ
സ്വാരാജ്യസമ്മേളന ഭാഗ്യയോഗം.

16

ഇത്തത്ത്വസാരത്തെയുദാഹരിപ്പാൻ
ശിശുസ്വരൂപത്തെയെടുത്തു ദൈവം;
ചേലന്തിയോരച്ചെറുതൈപോലല്ലോ
മനുഷ്യവർഗ്ഗത്തിനു മാർഗ്ഗദർശി.

17

ദൈവം സദാ നമ്മുടെകൂടെയത്രേ;
നമ്മെ മറക്കില്ലവനൊന്നുകൊണ്ടും:
അഹോ! നവം സ്വർഗ്ഗമിദം പ്രകാര-
മൊന്നെന്നു ചാർത്തുന്നിതു ചക്രവാളം!

18

ഉതിക്കയാകായതുയർന്നു വിശ്വ-
രംഗത്തിലെല്ലാം രമണീയതശ്രീ;—
അതല്ലയോ യേശുമഹേശ്വരന്റെ
തൃക്കയ്യിലഞ്ചുന്നൊരു കൊച്ചുപുഷ്പം!

19

ആ യേശുവിൻ കണ്ണിനു കൗതുകത്തെ-
കലർത്തിയക്കന്യക മിന്നിടുന്നു
അവന്റെയുരത്തണ്ടലരിൻദളത്തിൽ
പതിഞ്ഞ മഞ്ഞിൻകണമെന്നപോലെ.

20

രക്തം ചൊരിഞ്ഞില്ല, മതപ്രസംഗം
ചെയ്തില്ല, വിക്രാന്തികളൊന്നുമില്ല;
ലഘുത്വവും സ്നേഹവുമീശ്വരന്റെ
സിംഹാസനോപാന്തമവർക്കണച്ചു.

21

സ്നേഹം നിജം സൽക്രിയകൊണ്ടുതന്നെ
നിരീക്ഷ്യമാണെന്നതിനുള്ള ലക്ഷ്യം
വാദാനമൊത്തായവർ വാനിൽനിന്നു
വർഷിച്ചു മഹല്പ്രസൂനങ്ങൾതന്നെ.

22

അപ്പൂക്കളെക്കൊണ്ടവർ നാകലോക-
സിംഹാസനം സൗരഭസാന്ദ്രമാക്കി!,
സദാ വലംവെച്ചു പൊഴിച്ചിടുന്നു
സംഗീതകം സ്നേഹമധൂളികാർദ്രം.

23

പാട്ടാണവർക്കെപ്പൊഴുമേതു മുള്ളിൻ
പടർപ്പിലെപ്പൂക്കളെ നുള്ളിയാലും:
എത്രയ്ക്കതിൻ മുള്ളിനു മൂർച്ചയേറു-
മത്രയ്ക്കു ഗീതിക്കു കൊഴുപ്പുമേറും.

24

ദിവംഗമിച്ചോരു ദിനം മുതല്ക്കു
പരക്കവെ വിസ്മയമാം വിധത്തിൽ
ആർക്കൊക്കെയെന്തൊക്കെയനുഗ്രഹങ്ങൾ
ചെയ്തില്ലയിക്കൊച്ചുതെരേസ ഭൂവിൽ?

25

എന്നെന്നുമക്കൊച്ചുതെരേസയാം തൻ
സഹാർദ്ദവും സ്നേഹവുമുള്ളുറപ്പും
സ്വർഗ്ഗത്തിലെല്ലാരൊത്താദൈവത്തിൻ
മഹോത്സവം നമ്മളിലേറിടട്ടെ.



---

# II

കരിശിനരികെ നിന്ന ശിഷ്യനോടായ്
മിശിഹാ:—“ഇതാ ജനയിത്രി”യെന്നു ചൊല്ലി:
കരളിനു കുളിർ ചേർത്തു പാപികൾക്കീ
മൊഴിയുടെ മാറ്റൊലി മന്നുകേട്ടപോലെ.

2

ജയ്വതി ജഗദംബതന്റെയോമ-
ന്മണിമകനേകിയൊരീമഹോപദേശം
പ്രണയമയസുമങ്ങളെ സ്ഫുടിപ്പി-
ച്ചിതു ജനതയ്ക്കെഴുമാത്മവാടിതോറും.

3

വഴിയുഴറിയ പൈതലിന്നകസ്മാൽ
പ്രിയജനനീപരിരംഭണം ലഭിച്ചാൽ
അതുവരെയിതാം ക്രന്ദിനിന്നൊരശ്രു-
ജല കുളിർഗാനമധൂളി തൂകുമല്ലോ.

4

മണിരവരമണീയഗാനമാധ്വീ-
ലഹരികളിൽ രമിച്ചു, ലാസ്യമാർന്നിടുമ്പോൾ
തൽപരിഷദിയെത്ര ദൈവദൂത-
ച്ചിറകുകൾ പൊൽക്കതിർ ചിന്നിമിന്നുകില്ല?

5

ഭുവനജനനി മേരിതൻ വിശുദ്ധ-
പ്രണയമിളംപനിനീർമലർക്കുനേരാം:
അതിനുടെ നിറമെത്ര ശുഭ്രമമ്പാ-
ന്നതിനൊയിണങ്ങുക ഏതുതടത്തിൽ നമ്മൾ.

6

അതിനുടെ, ഹിമവെൺമയോലുമോരോ-
രിതളുകളും ചൊരിയുന്ന ദിവ്യഗന്ധം
അനഘലതയൊടു നിത്യമങ്ങുയർത്തീ-
ടണമണിചാർത്തി വിയത്തിലെയ്ക്കുതന്നെ.

7

അതിനുതകിയതാമനന്യസാധാ-
രണ, ഗുണമുറ്റൊരു വെണ്മയെപ്പുരകെ
തടവുക തടവറയതാണുദൈവ-
പ്രണയവിവശചക്ഷുഃകരങ്ങളല്ലാലേ.

8

മതിമതി'മരിയമ്മ'യെന്നൊരേകം
പദമുലകിൽക്കനകാതപം പരത്താൻ;
അതിനുടെ കതിരിന്നു കൃതതരങ്ങളായ്
വിലസുകയാം 'ചെറുപുഷ്പ'മങ്ങുവാനിൽ.

9

ജനനിയുടെ സഹായമാർന്നയന്നാം-
ത്തെളിവൊട്ടുപോയ കപോതകം കണക്കെ
തനതിടമവർ ചേർന്നു ദൈവസിംഹാ-
സനമുഖി കൊച്ചുത്രേസ പോലെയാമേ.

10

ഉലകിനു നവജീവനേകിടുന്നു-
ണ്ടവളുടെ ജീവിതസത്തരംഗമെല്ലാം;
അതുകളഖിലരാജ്ഞിതൻ നിരവ്-
പ്രണയമരന്ദധുരന്ധരങ്ങളല്ലേ?

11

മിശിഹയുടെയുമാവിശുദ്ധയാളു-
മവളുടെയും ജനയിത്രി ഒന്നുതന്നെ:
അനഘമവളിലതുമാത്രമാത്മ-
പ്രിയത പതിച്ചിതു മേരി മേല്ക്കുമേലേ.

12

തിരുമിശിഹാമകന്ന പൈതലല്ലി
പൈതങ്ങളുകളുഫലമുററ പുണ്യരാശി?
അവരുടെ പരിരംഭണോത്സവത്തിൻ
സുഷമ ഹിമോപമവെണ്മയേന്തിടുന്നു.

13

മനുജരുടെ ശിശുക്കളൊത്തുമേളി-
ച്ചരുളുവതാം തിരുവേശുവിൻ വിനോദം
അവരുടെ വിമലാന്തരംഗമെല്ലാ-
മവരുടെ വിശ്രമപുഷ്പവാടിയല്ലോ?

14

അവനുമരിയപൈതലും സലീലം
കരളുകൾതമ്മിലലിഞ്ഞു സല്ലപിക്കെ,
നിരുതമവനിൽനിന്നു നിർഗ്ഗളിപ്പൂ
കളമകരന്ദരസധുരീണഗാനം.

15

മിശിഹായുടെ വിശ്രുതചുംബനത്തിൻ
മധുരത കൊച്ചു തരേശരയേററനേരം
അവളിലുദിതമായ ദിവ്യഹർഷ
പ്രചുരിമ വാഗ്മിക വാക്കുകൾക്കസാദ്ധ്യം.

16

സ്വയമവളുടെ ചിത്തമീശപാദ-
ഗ്രഹണവിധിയെന്തി നിതാന്തനമ്രമായി,
പരിണതഫലവാഴ്ക്കകൊണ്ടുനെല്ലിൻ-
കൊടിയുടെ പൊൻകണലോലയെന്നപോലെ.

17

കടലിന്റെ ഗഭീരതയ്ക്കകത്ത-
ഞൊരു ജലബിന്ദു പതിച്ചപോലെയപ്പോൾ
അവളവനിലതാ ലയിച്ചു! രോമി-
ച്ചിതു കനകക്കതിർക്കുകിയേഘമാത്രം!

18

അധികമധികമുജ്ജ്വലിച്ചുകത്തു-
ന്നതിനതിയാകിയ മത്സരാശയോടെ
പ്രണയരവികിരണബലങ്ങളൂർച്ചു-
ന്നവളിലെരിഞ്ഞു തെളിഞ്ഞു പൂർണ്ണരാഗം.

19

വിരചിയ്ക്കുവതുണ്ടവൾക്കുവേണ്ടി-
ജഗദീശൻ പല വിസ്മയങ്ങളെയും;
അവളുമൊട്ടു കൈനിറച്ചുനള്ളി-
പ്പനിനീർപ്പൂക്കൾ പൊഴിയ്ക്കുയാം പുരക്കെ.

20

ഭൂവിൽ കൊച്ചുതരോ ഉകിവരുക-

ഷ്പുഷ്പങ്ങൾതൻ സൗരഭം

ദ്യോവിൽത്തന്നെ തിരിച്ചുചെന്നുകളുകം–

ശ്രീയേശുവിൽ ചേക്കകിൽ,

ആ വിശ്വൈകശരണ്യപീഠനികടം

പ്രാപിച്ചു നിർവ്വിഘ്നമായ്"

സേവിച്ചീടാം നിയതം നമുക്ക വഴിപോൽ

നിർവ്വാണനിത്യോത്സവം.



# III

കാററും വെയിലുമേല്ക്കുന്ന
കമനീയസുമാവലി
നേടുന്നു ക്രിസ്തുവിൻ സ്നിഗ്ധ-
ദൃഷ്ടമായ് ദൃശ്യസാന്ദ്രതി.

2

വയൽപ്പൂവും ഗിരിപ്രസ്ഥ-
പ്പിച്ചകപ്പൂവുമാണവൻ;
തന്നെത്തന്നെ സമസ്തർക്കും
കൊടുക്കുന്നവനാണവൻ.

3

വിജ്ഞത്വവും വീരതയും
വിളയുന്നവനല്ലവൻ:
എങ്കിൽ ? തൻചുററുമുണ്ടല്ലോ
സിദ്ധരും ദൈവദൂതരും.

4

വൈദുഷ്യത്തിൻ മഹാമൽ-
മായ കൊച്ചുതെരേസയാം
സാന്ദ്രമാലതിയിൽചേന്ന
മഞ്ജുവാം മഞ്ഞുതുള്ളിയാം.

5

അനാഡംബരതയ്ക്കുള്ള
മഹത്വം വ്യക്തമാക്കുവാൻ
വാഴുന്ന വയൽപ്പൂവായ്
വാണു യേശുമഹേശ്വരൻ.

6

ലഘുത്വം വിനയം സ്നേഹ—
മെന്നീ മൂന്നു ദളങ്ങളെ
ധരിച്ചു ഭൂഷയായ് നിത്യ-
മനാഡംബരതാ ലത.

7

ത്രിഗുണാത്മികയായോരി-
ക്കൊടി കൊച്ചുതെരേസയിൽ
തഴച്ചു നമ്മൾക്കേകുന്നു
ദിവ്യപുഷ്പഫലങ്ങളെ.

8

ഉണ്ണിയേശുവിനെസ്നേഹ-
വെണ്ണിലാവിലലിക്കവെ
അവൎക്കുള്ള കരന്തതിങ്കൾ
വിളങ്ങി നിഷ്കളങ്കരായ്.

9

ആത്മശുദ്ധിപരീക്ഷിക്ക-
യെന്നതിലക്ഷ്യമാത്രമായ്
ഉണ്ണിയേശു വിനൊളിച്ച
കളിപ്പന്തിവളല്ലയോ?

10

വിലയുള്ള കളിപ്പന്ത-
യെടുക്കാ ബാലരെപ്പോഴും
വിലതാഴ്ന്നൊരു പന്തായാൽ
വെടിയാ കയ്യിൽനിന്നവർ.

11

നാം താഴ്ന്നാൽ നമ്മളെദ്ദൈവം
സ്നേഹപൂൎവ്വമുയൎത്തിടും;
നാം യോഗ്യരെന്നു നാമോർത്താൽ
നമ്മളെത്താഴ്ത്തുമീശ്വരൻ.

12

നമ്മൾ നമ്മുടെ കർത്താവിൻ
കളിപ്പന്തുകൾതന്നെയാം:
പരീക്ഷാർത്ഥം നമ്മളെക്കൊ-
ണ്ടെന്തൊക്കെച്ചുഴറ്റില്ലവൻ?

13

ദൈവത്തിനുള്ളവിശേഷസ്സു-
ഖിലാവസ്ഥകളോർക്കുവോർ
കാൺമൂ ദുഃഖത്തിലാനന്ദം
ഹാ! നിരാശയിലാശയും.

14

പരിശുദ്ധകുടുംബത്തിൻ
ചിത്രമെത്രമനോഹരം!
അനാഡംബരദാരിദ്ര്യം
ശോഭിപ്പതതിലല്ലയോ?

15

നാലുഭിത്തികൾ തീർക്കുന്നി-
ല്ലൊരുകാരാഗൃഹത്തിനെ
അവയില്ലാതകുടുംബത്തെ
ത്തിപ്പാനം കഴിയാ ദൃഢം.

16

ദൈവാനുഗ്രഹമുള്ളോരിൽ
കാണുന്നു ദൈവാകൃതികൾ
ദൈവത്തിൻപുഞ്ചിരിയ്ക്കില്ല
ദയാഭേദമൊരാളിലും.

17

യേശുവിൻകൈ ഒരുത്തന്റെ
മനോവീണാഗുണങ്ങളിൽ
ഏറിയാൽ സാനന്ദതാന-
രാഗങ്ങളുയരുകമേ.

18

ജീർണ്ണീഭവിച്ചോരാത്മാവി-
ലവൻ കണ്ണൂന്നാനൈച്ഛിക്കുകിൽ
പശ്ചാത്തപിച്ചതേമാത്ര-
ശ്ശുഭ്രപുഷ്പിച്ചിടും ഭൂലോകം.

19

പ്രസാദിപ്പിക്കണം നമ്മ-
ളവനെ;—സ്വർഗ്ഗരാജനെ;
അവന്റെ ദാസ്യം നമ്മൾക്ക
സദാ സർവ്വസൗഭാഗ്യകം.

20

കാണ്മാനാശിപ്പകീടല്ലാട്ട-
യ്യവൻ നോക്കമ്പോഴൊക്കെയും
തൃക്കണ്ണിന്നിമ്പമേറുന്ന
മർത്ത്യരേ! പുണ്യശാലികൾ.

21

മലയ്ക്കുള്ളിൽമറഞ്ഞെങ്ങു
മരുവുന്ന സരോവരം
മിറങ്ങുന്നതു നക്ഷത്ര-
നാമശ്രീകൊണ്ടുമാത്രമാം.

22

തന്നിൽദൈവം ചൊരിഞ്ഞോരാ-
സ്നേഹത്തിൻ ഗന്ധധോരണി
'ചെറുപുഷ്പം'നിജംവീശ്ശാൽ
പരത്തീ പാരിലൊക്കെയും.

23

ലാഘുതയും സൗമ്യതയും
കൊണ്ടുനമ്മളെയൊക്കെയും
ദൈവസ്നേഹികളായ്ത്തീർത്തി-
ട്ടവൾ വാഴ്‌വൂ കൃതാർത്ഥയായ്.

24

ആ നൽക്കൊച്ചുതാരേ, ശ്രേയസ്കരമാ-
മുല്ലപുഷ്പസിംഹാസന-
സ്ഥാനം പൂകപ്പൊഴിച്ചിടുന്ന പനിനീർ
പ്പുഷ്പങ്ങളെ ബ്ഭൂമിയിൽ;
നൂനം നമ്മളുമാക്കരുകവഴിയേ-
സ്വർഗ്ഗത്തിലെത്താൻ കനി-
ഞ്ഞാനന്ദത്തൊടുപാടാം നമുക്കവളയ
യ്ക്കുന്ന സ്വഹാസസംഭാവിതം!



4

ഒരുതാരകമെന്നമട്ടതി-
ച്ചൊരുസുസ്നേഹിയിലുല്ലസിയ്ക്കുകിൽ
അവയിൽപ്പുലരുന്നപൂതമാം
മഹിമാവിതരോപരമാത്രവേദ്യമാം.

5

ഉദയാരുണതുല്യമുജ്ജ്വലി-
ച്ചുലകത്തിനണരേറിയുണ്ടയിൽ
അവകൊച്ചുതരേരയിൽത്തെളി-
ഞ്ഞുതതെളഞ്ഞൊട്ടയന്റെ മേല്ക്കുമേൽ.

6

പ്രണയത്തിന്നുവേണ്ടിജീവിതം
ബലിചെയ്തീടണമെന്നവാഞ്ഛിതം
സ്ഫുടശോഭമശേഷമവന്നിപ്പോ-
ലവളിൽ കത്തിനിറഞ്ഞുനില്ക്കവേ.

7

രിപുരയന്ത്രുവിനുള്ള സുന്ദര-
സ്വരമന്ത്രശ്ശവളെ ഹരിയ്ക്കയാൽ
കരളാകെയവന്നുകാഴ്ചയായ്
സ്വയമർപ്പിച്ചവൾ കീഴടങ്ങിനാൾ.

8

മലർവൃഷ്ടികണക്കവൾക്കവൻ
മഹിതാനുഗ്രഹമേററമേകിനാൻ:
അവളോ തെളിവുററദൈവിക-
പ്രണയാഗ്നിഷ്ഠൂപഹാരധാരയായ്.

9

നരകാഗ്നിയിൽനിന്നു പാപികൾ-
ക്കവനാം നൽകിയരക്ഷവന്ദ്യയായ്
വിജയിച്ചു വിശുദ്ധകന്യകാ-
മണിയാമിപ്രണയപ്രദീപിക.

10

കറയററ കലാഗുണങ്ങളാർന്നതാ-
ന്നറവായ് ശീതളഭാവരമ്യയായ്
നിറമുററനിലാവുപോലെയീ
മഹിളാമൗലി ഇലോകം വിളങ്ങിനാൾ.

11

അതിപാപിയൊരുത്തനന്നക-
ന്നിരുപാരീസ്സുതാരകപ്പുള്ളിയായ്;
അവനാണെതിരററഘാതക-
പ്രവരൻ, ഫ്രാൻസിനിനാമധേയകൻ.

12

പട്ടുവാണവനൊട്ടുഭാഷയിൽ;
തൊഴിലോ ക്ഷുദ്രകൃതിപ്രചാരണം;
ഖലവൃത്തടമാന്ന വൈരശീ-
ലത കാരകോളഫലാന്നവിഷമാം.

13

കയറില്ലാതകാണിപോലുമേ
മതവിശ്വാസമവന്റെബുദ്ധിയിൽ;
ഇരുളുററകതാളുഹൃല്ലൂക-
തെളുതോ സൂര്യകരപ്രവേശനം?

14

അവനിൽപ്രതിതോഷണാർഹമായ്
ഗുണമായ് വല്ലതുമൊന്നിരിക്കുകിൽ
അതുതെല്ലാത ഭക്തി കന്യകാ-
മറിയത്തോട് ഭവിച്ചുവെന്നതാം.

15

അവധൂതനവൻ സ്വശിക്ഷവി-
ട്ടഥപാരീസ്സിലമർന്നവേളയിൽ
നരകോചിതഗാർഹ്യജീവിത-
സ്ഥിതി പൂർവ്വാധികമന്ധകാരമായ്.

16

വഴിപോക്കരെ മൂന്നുപേരെയി-
ക്കഠിനൻ കൊന്നുപണം പിടുങ്ങിനാൻ!
ഒരുവാക്കിലുരയ്ക്കിലപ്പുരി-
ക്കവനാക്കാലമൊരഗ്നിശൈലമായ്!

17

കടുദേവഹാരി ദ്രുതിപ്പെടുത്തുവാ-
നുടനേ ശിക്ഷ വിധിച്ചു മന്ത്രികൾ;
അഘമോർത്തണുവും തപിച്ചതി-
ല്ലവനിക്കുള്ളദയാന്തരത്തിലും!

18

കൃതദുഷ്കൃതിഗുപ്തിയിൽസ്സുമു-
ഖനായ്ത്തന്നെമരിക്കുമെന്നവൻ
ദുരഹംകൃതിയോതി കഷ്ടമേ!
ദുരിതത്തിൻ ദുരവസ്ഥ വിസ്മയം!

19

വനവഹ്നിസമം പടർന്നൊരീ
വിവരം കൊച്ചുതരംഗബാലിക
ദ്രുതമെങ്ങിനെയോ ശ്രവിച്ചറി-
ഞ്ഞിതുകന്യാകുലമൗലിമാലിക.

20

ഹതസൽഗതിയായ സാധുവാ-
മവനെദ്ദുർമ്മതിമുക്തനാക്കുവാൻ
ഏഴി ബാലിക തീർച്ചയാക്കിനാ-
ളന്ദുരാവൈകപരായണാത്മിക.

21

അസഹായിനിയായ് മഹാശയേ-
ചിരകാരാഗൃഹമാർന്നവേളപോൽ
ഉപദേശമവന്നതല്ലവാ-
നൊരുപെൺപൈതലിനെന്തുമാവതോ?

22

കളിയററ കടാക്ഷമാർജ്ജമൊ-
ന്നുടനേ കണ്ണുപിടിച്ചു കന്യയാൾ:
അതുനിത്യമവന്നുവേണ്ടിയു-
ള്ളഴിയെ പ്രാർത്ഥന ചെയ്യുയെന്നതാം.

23

ഇതുകൊണ്ടവനിൽപ്രകന്നതി-
ല്ലറിയത്തക്കൊരു ഭാവഭേദവും
ജയശാലിനി, യെത്രവോട്ടകൈ-
ല്ലൊഴിയാതർത്ഥനചെയ്തിതനഹം

24

"ജഗദീശ്വര! ഭാഗ്യഹീനനാ-
മവനിൽ — ഫ്രാൻസിനിയിൽ — പൊറുക്കണേ!
അവിടന്നു സമസ്തബാന്ധവം
കരുണാസിന്ധുവുമല്ലയോ വിഭോ!

25

പിഴയെപ്പറയാതെയോ? പിഴ-
ച്ചതിനെപ്പററിയഴൽപ്പെടാതെയോ?
മൃതിയേല്ക്കിലുമങ്ങുമാപ്പവ-
ന്നരുളീയെന്നിവനം വിശ്വസിയ്ക്കുമേ."

26

വധവാസരമെത്തി, വീഥിയാ-
ന്നാതകാരാഗൃഹവീഥിയൊക്കെയും
നിതരാം നിബിഡീഭവിച്ചു വൻ-
ജനവൃന്ദാഗമനിർഝരങ്ങളാൽ.

27

കരവും കഴലും വിലങ്ങുവെ-
ച്ചഭയപ്രേരിതയാനചേഷ്ടനായ്
ഹതഭവ്യനവൻ നിരാശ്രയൻ
വിധിപോൽത്തൂക്കുമരം പ്രവിഷ്ടനായ്.

28

നിജവേശ്മനി മുട്ടുകത്തി നി-
ല്ലുകയാം കൊച്ചുതരേശ നിശ്ചലം
അഖിലേശനിലർപ്പിതനാർദ്രയായ്
കുരിശും കൊന്തയുമേന്തിയങ്ങിനെ.

29

ഒരു മാററവുമേററതില്ലതേ-
വരെയും ഫ്രാൻസിനിതന്നിലേതുമേ;
കൊലവാളി കഴുത്തിൽ വീഴുമെ-
ന്നോരടിക്കായിതവന്നുകഷ്ടമേ!

30

അതിശയമഖിലർക്കുമേകിത്തുപെട്ടെന്നവൻതൻ
കരളിലൊരുവികാരം കാണമാറായിതപ്പോൾ
"തരികതരികക്രൂശപ്പെട്ടരൂപത്തെ"യെന്ന-
ങ്ങവനലറിയവെയഭ്യർത്ഥിച്ചിതാചാര്യനോടായ്".

31

പുരോഹിതൻ നീട്ടിയ ദിവ്യരൂപം
ചുംബിച്ചിതാ ഫ്രാൻസിനി മൂന്നുവട്ടം
"ഞാൻ ചെയ്തുപോയ്" പാതക" മെന്നുപശ്ചാ-
ത്തപിച്ചുചൊന്നാനവനശ്രുപൂർവ്വം.

32

"മോചിയ്ക്കുന്നു ഞാൻ ഭവൽ പാപ"മെന്നു-
പ്പട്ടക്കാരൻ ദൈവനാമത്തിലോതി;
പാപം വിട്ടീ ഫ്രാൻസിനിയ്ക്കു,മപ്പോഴേയ്ക്കും —
പ്രാണാപായം ചേർന്നു ഹാ! കൃത്യസത്യം!

33

ഇമ്മട്ടത്ഭുതമായ് നടന്ന വിവരം
പത്രങ്ങളിൽ കാൺകവേ
ശ്രീമൽകൊച്ചുതരേസയെന്നിയമഹാ
സന്തോഷമെന്തോതുവൻ?
നാമഭ്യർത്ഥന ചെയ്കിലീശനിവനെ-
പ്പോലെത്രയോ ഫ്രാൻസിനി-
ന്മാരെത്തപ്പരിരക്ഷ ചെയ്യുമുത്കം
വേഗം നമുക്കും ധ്രുവം.



# V

അകലുഷതരമായും കണ്ണിനും കാതിനും നിർ-
ഗ്ഗമവിഷയമായും ഏതിനാജ്ഞേയമായും
അകപ്പെയ്കലെഴിന്നാനങ്ങു! ദൈവം സ്വകീയ-
പ്രണയിജനഹിതാർത്ഥം തീർത്ത നാനാപദാർത്ഥം

2

ദയ, വിനയ, മമന്ദപ്രാർത്ഥനാസക്തി, ദൈവ-
പ്രണയ, മിതുകളെല്ലാമാണെന്നൊരാത്മാവുമെന്മേൽ
സ്വവിമലനിലയെന്നില്ലാതെച്ചതാനന്ദസമ്മേ-
ളനസുരഭിലഗീതം സന്തതം തൂകിടുന്നു.

3

അളുകന്നകളനന്യകഠംകൊണ്ട ചിന്താരേതത്താൽ
നിരവധി നിധി നിർമ്മിക്കുന്ന നിർമ്മായമായി;
അതു വിയതിപരനാം ദൈവത്തിന്റെ തങ്ക-
ച്ചിറകൊളിയിലമർന്നും നിത്യമേൽപ്പൂ വിനോദം.

4

ഇവിടെയെഴുവതൊന്നും നിത്യമല്ലന്തരാത്മാ–
വിന്നു ചിറകുകൾ നിർമ്മിയ്ക്കുന്നിതാരോതരംഗം;
വഴി ചൊല്ലു! നമുക്കാപ്രാവിനെപ്പോലുയർന്നി–
ട്ടണയുക തിരുദൃഷ്ടിയെയ്ക്കുന്നമാനന്ദവൃഷ്ടി.

5

അഖിലകനകനിക്ഷേപങ്ങളും സ്വർഗ്ഗത്തിൽ
ചൊരിയുക; നിധിമേവും ദിക്കിലേ ഹൃത്തുമേവൂ!
ധ്രുവമവിടെ നമുക്കുള്ളാത്മപോതങ്ങളെത്താ–
നമരണമമരത്തിൽ പ്രസ്തുതൻ ക്രിസ്തുദേവൻ

6

ശ്രീഗലീലയിലൊരിയ്ക്കൽ പുലരിനൊത്തിപ്രഭാനാ–
യിക വിലസി കടൽത്തീരത്തിലന്നാദ്യമായി;
തിരയുടെ തിരുനെറ്റിൽ പ്രോജ്ജ്വലിച്ചു തദാനീ–
മരുണകിരണയുക്തൻ ചാരുസായാഹ്നസൂര്യൻ.

7

അവരുടെ സവിധത്തിൽസ്സാദരമായ് ദൈവദൂത–
ച്ചിറകൊളികൾ തിളങ്ങിച്ചിത്തമുദ്ദീപ്തമാക്കി
അതുപൊഴുതൊരുവെള്ളക്കപ്പൽ പായും വിടർത്തി–
ക്കതിരവനെതിരായിപ്പോവതാലക്ഷ്യമായി.

8

പടുതയൊടു പഠിത്താളോടുമപ്പ്രോതകന്തി-
ന്നവളുമവളുടെയാത്മാവോടു സാരൂപ്യമേകി;
അവളിലണുപകർത്തി സ്വർപ്രതിഷ്ഠയായ് സ്വരസതഃ-
പ്രണയരവിയിലുന്നിപ്പോന്നു തൻ യാനമാവം.

9

പ്രഥമമവളനന്യാപേക്ഷമായ് ക്ലിപ്തിവായി-
ച്ചൊരു പദമചിരാൽത്തൻ നിത്യസങ്കേതമായി:
നിറയെനിജമനോവാക്കർമ്മയത്നത്തിലെല്ലാ-
മവളതിമികവോട്"സ്വർഗ്ഗം"തന്നെ കണ്ടാൾ.

10

"ഹരിഹരി ഭയാലോ! ദൈവമേ!"യെ-
ന്നനുപദമുരചെയ്താൽ സ്വർഗ്ഗമുണ്ടോ ലഭിപ്പൂ?
സ്വയമഖിലപിതാവിൻ വാഞ്ഛിതം നിർവ്വഹിപ്പാൻ
നിരതനെവനവൻതാൻ തല്പദാർഹൻ ജഗത്തിൽ.

11

അമരപുരരഹസ്യം സംവഹിപ്പാൻ മനുഷ്യ-
ർക്കുടയമൊഴികളൊന്നും ശക്തമാകുന്നതല്ല:
നിരവധി നിറമേന്തിത്തെളിമിന്നുന്ന നിസ്തോ-
ന്നതനിലയിലസംഖ്യം ചക്രവാളാന്തരാളം!

12

അതിനുടെപടമായാൽ ദിവ്യവർണ്ണങ്ങൾവേണം
പരമതുപറവാനോ ദിവ്യമാം ജിഹ്വവേണം
അതുകവിതയിലാക്കാൻ ദിവ്യചേതസ്സുവേണം
ത്രിദിവ വിഭവമെങ്ങാ,ണെങ്ങഹോ! പാഴ്മനുഷ്യൻ?

13

അനവരതസമാധാനത്തിനുല്പത്തിഭൂവായ്
പ്രണയികളുടെ കണ്ണിന്നെപ്പൊഴും പൂനിലാവായ്
അമലതയനുവേലം പൂണ്ടുകൊണ്ടുല്ലസിപ്പൂ
പരമതമമഭൗമം ധാമമീക്ഷാഭിരാമം!

14

അഴകിലവിടെവാഴും ക്രിസ്തുദേവന്റെ തൃക്കൈ-
ത്തളിരിനു രുചിരാലങ്കാരസല്ക്കാരമായി
മികവൊടുവിലസുന്നു മെല്ലുമെലിക്കഥാനാ-
യികയൊരു "ചെറുപുഷ്പാ"കാരമായ് സ്വൈരമായി.

15

അവളവനെഹരിച്ചു സ്നേഹമുൾപ്പിച്ചുചേർത്ത-
ങ്ങതിപരിചയമാരാൽ താതനെപ്പൈതൽപോലെ
അവനുടെതിരുനാമം കാതിനും കണ്ണിനും നൽ-
ക്കരൾമലരിനുമേറ്റി നിത്യഹർഷപ്രകർഷം.

16

പ്രകൃതിയിലനുകമ്പാവാത്സല്യമൗദാര്യവും കാ-
ണവർ മനുജരല്ലെന്നസ്പൃഹാപാത്രങ്ങളല്ലേ;
സുകൃതികൾ ചിലരന്യന്മാർക്കുവേണ്ടിക്കൊടുക്ക-
ന്നിളം തനുവുയിർകൂടി സ്നേഹസംരക്ഷണാർത്ഥം.

17

ഒരു സുമഹിതകാര്യത്തിനുവേണ്ടി സാക്ഷിവൻ
രുധിരമൊടുകളഞ്ഞോനല്ലയോ ക്രിസ്തുദേവൻ?
സുദൃഢതരമയസ്സിൻകട്ട കാന്തത്തിനാലെ-
ന്നതുവിധമവനാലീലോകമാകൃഷ്ടമായി.

18

പ്രണയമഹിമ ദൈവപ്രാർത്ഥനാവൈഭവത്താൽ
സ്ഫുടമനഘമാക്കിടാം, തന്തരെല്ലാരാക്കി
പലവിമലകുടുംബങ്ങൾക്കമൃതംസമൃതായ്
തെളിവൊടു "ചെറുപുഷ്പം" വാഴ്കയാം നിത്യകല്പം

19

അനഘമയനാകം സ്നേഹവും ത്യാഗവുംകൊ-
ണ്ടഴകിലവളൂയത്തം തീർത്തു! നമ്മൾക്കു നൽകി!
അതിനുകമടിവെപ്പാരലൗകീനക്കാലം-
മെരത നിയതമെന്നും വേണപാഥേയമല്ലോ.

20

താതൻ,തായ,തനുജർതൊട്ടവർമുറ-
യ്ക്കാത്മാവിലിനിൎമ്മല
ശ്രീതങ്ങുന്ന നിരൾപ്പൂമനോഹരാ-
ലങ്കാരമായ് ചാൎത്തുകിൽ
ആത്മങ്ങളുളകുന്ന സൗഹൃദസമാ-
ധാനപ്രസാദങ്ങൾതൻ-
പ്രാതഃകാലമഹസ്സിലെന്നമൊതപോ-
ലാറാട്ടമാറായിടും.



15. ഗുണം—ഏറ്റവും.

16. നിതാന്തനമ്രം—ഏറ്റവും താണു്. പരിണതഫലവായ്പ്—പാകംവന്ന ഫലങ്ങളുടെ സമൃദ്ധി.

17. ഗരിമ—ഗൗരവം.

18. പ്രണയതടിനീതീരലതികകൾ — പ്രണയമാകുന്ന തടിനി (ആറ്)യുടെ തീര (കരയുടെ) ലതിക(വള്ളി)കൾ

19. വിരചിയ്ക്കുക—നിർമ്മിയ്ക്കുക.

20. വിശ്വചരാചരപിതാവിന്നികടം — ദൈവത്തിന്റെ സിംഹാസനസമീപം. നിയതം — നിരന്തരം. നിർവ്വാണനിർവൃതസ്വരം—മോക്ഷംകൊണ്ടുള്ള ശാശ്വതസന്തോഷം.

III

1. കാറ്റും വെയിലുമേറ്റ് സ്വച്ഛന്ദം വളരുന്ന പുഷ്പങ്ങളാണല്ലൊ പാരിപ്പൂക്കളായിരിക്കുക. സ്നേഹംകൊണ്ടു നിറഞ്ഞിരിക്കുന്ന ക്രിസ്തുവിന്റെ ഹൃദയത്തെ അത്തരം പുഷ്പങ്ങളോടു ഉപമിക്കുന്നു.

2. "ഞാൻ വയലിലെ പുഷ്പവും താഴ്വരകളിലെ ലില്ലിയുമാകുന്നു" എന്നു പാട്ടുകളുടെ പാട്ടിൽ(Canticle of Canticles 2.—1) പറയപ്പെട്ടിരിക്കുന്നതാണു് ഈ ശ്ലോകത്തിന്റെ പൂർവ്വാർദ്ധത്തിലെ വിവക്ഷ. വയൽപ്പൂവിന്റെ സൌരഭ്യം ആർക്കും ആസ്വദിക്കാവുന്നതാണല്ലൊ. അതുപോലെ ക്രിസ്തുവും "തന്നെത്തന്നെ എല്ലാർക്കും കൊടുക്കുന്നവനാണു" എന്നു പറയുന്നു.

3. ക്രിസ്തു ഭക്തന്മാരുടെ വിജ്ഞതയേയും വിദ്യയേയും നോക്കിയിട്ടാണോ അവരെ സ്നേഹിക്കുന്നതു്? വിജ്ഞതയും വിദ്യയുമാണു് അവിടുന്നു് അന്വേഷിക്കുന്നതെങ്കിൽ ആ വക ഗുണങ്ങൾ തികച്ചുമുള്ള "സ്രാപ്പേം കെരൂബേം" അവിടുത്തെ സന്നിധിയിൽ ധാരാളമുണ്ടല്ലൊ. ആ സ്ഥിതിയ്ക്കു് ഏറ്റവും നിസ്സാരന്മാരായ മനുഷ്യരെ സ്നേഹിക്കുന്ന ക്രിസ്തുവിന്റെ നോട്ടം വിജ്ഞതയും വിദ്യയുമല്ലാ എന്നു് താല്പര്യം.

4. വൈതുല്യത്തിൻ മാഹാത്മ്യം — വിശുദ്ധതയെ പ്രത്യക്ഷപ്പെടുത്തുന്ന ഒരു വലിയ കണ്ണാടി, സന്മാർഗ്ഗലതി — താഴ്‌വാരത്തിലെ പിച്ചകം. ക്രിസ്തുവിനെ കഴിഞ്ഞ ശ്ലോകങ്ങളിൽ താഴ്‌വാരത്തിലെ പുഷ്പമായി ഉപമിച്ചിട്ടുണ്ടല്ലൊ. ആ പുഷ്പത്തിൽ സ്ഥിതിചെയ്യുന്ന മനോഹരമായ ഒരു മഞ്ഞുതുള്ളിയാണ് വി. കൊച്ചുത്രേസ്യ എന്ന് ഇവിടെ പറയുന്നു. മഞ്ഞുതുള്ളിക്കുള്ള വിശുദ്ധിയും, തൻ ഏറ്റ സാധനത്തെ പ്രശോഭിക്കുന്ന ഭാവം അതിൻ്റെ വർണ്ണത്തെ പ്രതിഫലിപ്പിക്കുന്ന സ്വഭാവവും പ്രസിദ്ധം. വിശുദ്ധി മുതലായ ഗുണങ്ങൾകൊണ്ടു കൊച്ചുത്രേസ്യ ക്രിസ്തുവിൻ്റെ ഹൃദയത്തിൽ സ്ഥാനം ലഭിച്ചുവെന്ന സത്യം. വിനയഭാവം വിടാതെയല്ലൊ, വിശുദ്ധിയാണ് ക്രിസ്തു ഇഷ്ടപ്പെടുന്നതെന്ന് വിശേഷ ധ്വനി.

5. ഇനി ആ വിശുദ്ധിയുടെ ലക്ഷണങ്ങളിൽ ഒന്നായ അനാഡംബരതയെയാണ് കീർത്തിക്കാൻ ഒരുങ്ങുന്നത്. അനാഡംബരത — ആഡംബരം ഇല്ലായ്മ. ഈ ഗുണത്തിൻ്റെ മാഹാത്മ്യം മനുഷ്യരെ മനസ്സിലാക്കാനാണ്, ഒട്ടു വാടാത്ത (മനോഹരമായ) വയൽപ്പൂവായിത്തന്നെ പറയുന്നു. വയൽപ്പൂവ് സ്വയം മനോഹരമാണെങ്കിലും കൃത്രിമമായ യാതൊരു ആഡംബരവും കൂടാതെയാണല്ലൊ സ്ഥിതിചെയ്യുന്നത്. കൈമായ തൊങ്ങലോ മറ്റു വസ്ത്രങ്ങളോ ഒന്നും വയൽപ്പൂവിന് ആവശ്യമില്ലെന്ന സത്യം. ഒരു കാലിത്തൊഴുത്തിൽ ജനിച്ചിട്ടുള്ള ഈശോയുടെ അനാഡംബരത വ്യക്തമാണല്ലൊ.

6. അനാഡംബരതാലത — അനാഡംബരതയാകുന്ന വള്ളി. ഈ ലത ഏറ്റം ഭംഗിയായി (അലങ്കാരമായി) ധരിക്കുന്ന മൂന്ന മലരുകൾ (തളിരുകൾ) ഉണ്ടെന്നു പറയുന്നു. ലഘുത്വം, വിനയം, സ്നേഹം എന്നിവയാണ് ആ മലരുകൾ.

7. ത്രിഗുണാത്മിക — മൂന്നു ഗുണങ്ങളോടുകൂടിയ, കൊടി — വള്ളി. മേല്പറഞ്ഞ മൂന്നു ഗുണങ്ങളോടുകൂടിയ അനാഡംബരതയാകുന്ന ലത വിശുദ്ധ കൊച്ചുത്രേസ്യയിൽ വളർന്ന് മനുഷ്യരുടെ ആത്മാവുകൾക്കു പേശലമായ (മനോഹരമായ) ഫലത്തെ നൽകുന്നു.

